


വിശകലനം

കെ. രാജേശ്വരി

# പിണറായി വിധേയൻ

**കോടിയേരിയെ പി.ബിയിൽ ഉൾപ്പെടുത്തുക മാത്രമല്ല, തോമസ് ഐസക്കിനെ കേന്ദ്രകമ്മിറ്റിയിലേക്കും കൊണ്ടുവന്നിട്ടുണ്ട്. ബേബിയെപ്പോലെ ഐസക്കും ലത്തീൻ കത്തോലിക്കനാണ്. സാമ്പത്തിക ശാസ്ത്രജ്ഞൻ, മഹാചിന്തകൻ, നവലിബറൽ സാമ്പത്തിക നയത്തിന്റെ പ്രവാചകൻ. അച്യുതാനന്ദൻ പിരിയുമ്പോൾ ഐസക്കിനെ പി.ബിയിലെടുത്താലും അതിശയിക്കാനില്ല. പിന്നെ കുന്തളവരാളി രാഗമാലപിച്ച് കുടുംബത്തിരിക്കാം.**

ഏപ്രിൽ 4 വ്യാഴാഴ്ച. സി.പി.എമ്മിന്റെ 20ാം കോൺഗ്രസ്, കോയമ്പത്തൂരെ വി.ഒ.സി പാർക്ക് മൈതാനത്ത് അതിഗംഭീര പൊതുസമ്മേളനത്തോടെ സമാപിച്ചു. കുപ്പിയേറോ കൂട്ടത്തല്ലോ ഉണ്ടായില്ല. തികച്ചും സമാധാനപരം, സൗഹാർദപൂർണം.

അമേരിക്കൻ സാമ്രാജ്യത്വം മുതൽ അരിയുടെ വിലവർധന വരെ ആയിരക്കണക്കിന് വിഷയങ്ങളെക്കുറിച്ച് പാർട്ടി കോൺഗ്രസ് പര്യാലോചിച്ചു. ആഗോളീകരണത്തെ എങ്ങനെ ഫലപ്രദമായി ചെറുക്കാം, എങ്ങനെ ലോകമുതലാളിത്തത്തെ മലർത്തിയടിച്ച് സോഷ്യലിസ്റ്റ് വ്യവസ്ഥ നടപ്പിൽ വരുത്താം, ബി.ജെ.പി

യെ ശക്തിപ്പെടുത്താതെ എപ്രകാരം കോൺഗ്രസിന് കുഴികുത്താം, എത്രനാളിനുള്ളിൽ ചെങ്കോട്ടയിൽ ചെങ്കൊടി പാറിക്കാം എന്നൊക്കെ ചർച്ച ചെയ്ത് തീരുമാനിച്ചു. പാർട്ടിയിലെ വിഭാഗീയത പരിഹരിക്കാനും സിംഗൂർ-നന്ദിഗ്രാം-ചെങ്ങറ-മൂലമ്പിള്ളി സമരങ്ങളുടെ മറവിൽ സി.ഐ.എ സംഘടിപ്പിക്കുന്ന മാധ്യമ മലിനീകരണത്തെ ചെറുത്തുനിൽക്കാനും വേണ്ട പദ്ധതികൾ ആവിഷ്കരിച്ചു. ചുരുക്കിപ്പറഞ്ഞാൽ, ആറുനാളത്തെ ചർച്ചകൊണ്ട് മുന്നാണ്ടേക്ക് വേണ്ട ഊർജം സംഭരിച്ചു. ഇനി വർഗശത്രുവിനെതിരെ വിട്ടുവീഴ്ചയില്ലാത്ത സമരം.

പാർട്ടി കോൺഗ്രസിനെ താഴ്ത്തിക്കെട്ടാൻ ബൂർഷ്വാ മാധ്യമങ്ങൾ പഠിച്ചപണി പത്തൊമ്പതും പയറ്റിയിട്ടും ഫലമുണ്ടായില്ല. കോവൈ കോൺഗ്രസിന് കണ്ണുതട്ടാതിരിക്കാൻ പച്ചമുളകും ചെറുനാരങ്ങയും കെട്ടിത്തൂക്കി, സാർവദേശീയഗാനത്തിന് പകരം പാപനാശം ശിവന്റെ കീർത്തനം ആലപിച്ചു എന്നിങ്ങനെ ചില്ലറ പരദൂഷണങ്ങൾകൊണ്ട് സിൻഡിക്കേറ്റുകാർ സംതൃപ്തരാകേണ്ടിവന്നു. *ദേശാഭിമാനി*യുടെ സ്ഥിരം ശൈലി കടമെടുത്ത് പറഞ്ഞാൽ, സൂര്യതേജസ്സിനെ പഴമുറംകൊണ്ട് മറയ്ക്കാനാവില്ല.

അഖിലേന്ത്യാ ജനറൽ സെക്രട്ടറിയായി പ്രകാശ് കാരാട്ട് തെരഞ്ഞെടുക്കപ്പെടും, ജ്യോതിബസുവും ഹർകിഷൻസിംഗ് സുർജിതും പോളിറ്റ്ബ്യൂറോയിൽനിന്ന് ഒഴിവാകും എന്നീ സംഗതികളിൽ *മനോരമ* അടക്കം ആർക്കും സംശയമുണ്ടായിരുന്നില്ല. അച്യുതാനന്ദനും വിജയനും രാമചന്ദ്രൻപിള്ളയും പോളിറ്റ്ബ്യൂറോയിൽ തുടരും എന്ന കാര്യത്തിലുമുണ്ടായിരുന്നില്ല സന്ദേഹം. കേരളത്തിൽനിന്ന് പോളിറ്റ്ബ്യൂറോയിലെത്തുന്ന നാലാമൻ ആര് എന്ന കാര്യത്തിൽ മാത്രമാണ് ഉത്കണ്ഠ നിലനിന്നത്.

എം.എ. ബേബിയെ പോളിറ്റ്ബ്യൂറോയിൽ ഉൾപ്പെടുത്തും എന്നൊരു വാർത്ത ഒരുമാസം മുമ്പ് രാധാകൃഷ്ണൻ പട്ടാന്നൂരിന്റെ ബൈലൈനിൽ *മാതൃഭൂമി*യിൽ വന്നു. മാധ്യമ സിൻഡിക്കേറ്റ് ഇല്ല എന്ന് പ്രസംഗിച്ചതിന് *ദേശാഭിമാനി*യിൽനിന്ന് രാജിവെക്കേണ്ടിവന്ന, മാർക്സിസ്റ്റ് പാർട്ടിയിൽനിന്ന് പുറത്താക്കപ്പെട്ട ഭയങ്കരനാണ് പട്ടാന്നൂർ രാധാകൃഷ്ണൻ. ബേബിക്ക് പി.ബിയിലേക്ക് എന്തെങ്കിലും ചാൻസുണ്ടെങ്കിൽ അത് ഇല്ലാതാക്കണം എന്ന സദുദ്ദേശ്യമാണ് *മാതൃഭൂമി* വാർത്തയിൽ ഉണ്ടായിരുന്നത്.

പാർട്ടി കോൺഗ്രസ് അടുത്തതോടെ അഭ്യൂഹങ്ങൾ മൂർച്ഛിച്ചു. ഏറ്റവും സാധ്യത കൽപിക്കപ്പെട്ടത് ബേബിക്കുതന്നെ. പിന്നെ പാലോളി മുഹമ്മദ്കുട്ടിക്ക്. അതിനുശേഷം കോടിയേരിക്കും എ. വിജയരാഘവനും.

സത്യത്തിൽ പിണറായി വിജയനെക്കാളൊക്കെ മുമ്പ് പോളിറ്റ് ബ്യൂറോയിൽ വരേണ്ടയാളാണ് എം.എ. ബേബി. അദ്ദേഹം പ്രകാശ് കാരാട്ടിനും സീതാറാം യെച്ചൂരിക്കുമൊപ്പം കേന്ദ്രകമ്മിറ്റിയിലും കേന്ദ്ര സെക്രട്ടേറിയറ്റിലും അംഗമായിരുന്നിട്ടുണ്ട്. ഒരു വ്യാഴവട്ടക്കാലം രാജ്യസഭാംഗമായി ദൽഹിയിലെ രാഷ്ട്രീയ-സാംസ്കാരിക നഭോമണ്ഡലത്തിൽ കത്തിജ്വലിച്ചുനിന്ന ചരിത്രവുമുണ്ട്. സ്വരലയയുടെ തലതൊട്ടപ്പൻ. ഭീംസെൻ ജോഷിയുടെയും ജസ്‌രാജിന്റെയും ആസ്വാദകൻ, അംജദ്അലിഖാന്റെയും സക്കീർ ഹുസൈന്റെയും ആത്മമിത്രം, ആണ്ടോടാണ്ട് ക്യൂബക്ക് പോകും, ആഴ്ചയിലൊരിക്കൽ ഫിദൽ കാസ്ട്രോയെ ഫോണിൽ വിളിക്കും. 1998 വരെ കാര്യങ്ങളങ്ങനെ സുഖസുന്ദരമായി, സ്വച്ഛസുരഭിലമായി മുന്നോട്ടുനീങ്ങി.

ഇ.എം.എസിന്റെ വിനീതവിധേയനും ബദൽരേഖയുടെ നിതാന്ത വിമർശകനും എന്ന നിലക്കാണ് 1986 മാർച്ചിൽ രാജ്യസഭാംഗത്വം തരപ്പെടുത്തിയത്. സി.പി. ജോൺ എന്ന യുവനസ്രാണി നേതാവ് എം.വി. രാഘവനോടൊപ്പം പുറത്താക്കപ്പെട്ടു എന്ന ചാരിതാർഥ്യവും അന്ന് ഉണ്ടായിരുന്നു. ക്രിസ്ത്യാനിയെന്ന് പറയാൻ പിന്നെയുണ്ടായിരുന്നത് എം.എം. ലോറൻസായിരുന്നു. ലോറൻസ് ഇ.എം.എസിന്റെ വലംകൈയായിരുന്നതുകൊണ്ട് എം.എ. ബേബി അച്യുതാനന്ദനോടൊപ്പം കൂടി. 1995ലെ കൊല്ലം സമ്മേളനത്തിൽ, ഔദ്യോഗിക പാനലിനെതിരെ വി.എസ് ഗ്രൂപ്പുകാർ മൽസരിച്ചുവെങ്കിലും നേരിയ വ്യത്യാസത്തിൽ പണി പാളി. ഒരൊറ്റ വോട്ടിന്റെ വ്യത്യാസത്തിൽ ലോറൻസ് രക്ഷപ്പെട്ടു. വി.എസിനോടൊപ്പം ബേബിയും നമ്പൂതിരിപ്പാടിന്റെ നോട്ടപ്പുള്ളിയായി.

1996ൽ വി.എസ് പക്ഷക്കാരുടെ നോമിനിയായി ഇ.കെ. നായനാർ മുഖ്യമന്ത്രിയും ചടയൻ ഗോവിന്ദൻ പാർട്ടി സെക്രട്ടറിയുമായതോടെ ബേബി വളരെ പ്രബലനായി. ലോറൻസിന്റെ പത്തിയൊതുങ്ങി. ലത്തീൻ കത്തോലിക്കാ സമുദായത്തിൽനിന്ന് ഉയർന്നുവരാൻ സാധ്യതയുണ്ടായിരുന്ന ടി.ജെ. ആഞ്ചലോസ് വി.എസിന് അനഭിമതനായി, അചിരേണ പാർട്ടിയിൽനിന്ന് പുറത്താക്കപ്പെട്ടു.

1998 മാർച്ചിൽ തിരുമനസ്സിന്റെ കണ്ണടഞ്ഞു. പിന്നാലെ നടന്ന പാലക്കാട് സമ്മേളനത്തിൽ വി.എസ് ഗ്രൂപ്പ് വെന്നിക്കൊടി പാറിച്ചു. വെട്ടിനിരത്തൽ ആസൂത്രണം ചെയ്തതും പഴുതുകളടച്ച് നടപ്പിലാക്കി




**എം.എ. ബേബിയെ പോളിറ്റ്ബ്യൂറോയിൽ ഉൾപ്പെടുത്തും എന്നൊരു വാർത്ത രാധാകൃഷ്ണൻ പട്ടാന്നൂരിന്റെ ബൈലൈനിൽ *മാതൃഭൂമി*യിൽ വന്നു. മാധ്യമ സിൻഡിക്കേറ്റ് ഇല്ല എന്ന് പ്രസംഗിച്ചതിന് *ദേശാഭിമാനി*യിൽനിന്ന് രാജിവെക്കേണ്ടിവന്ന, മാർക്സിസ്റ്റ് പാർട്ടിയിൽനിന്ന് പുറത്താക്കപ്പെട്ട ഭയങ്കരനാണ് രാധാകൃഷ്ണൻ. ബേബിക്ക് പി.ബിയിലേക്ക് എന്തെങ്കിലും ചാൻസുണ്ടെങ്കിൽ അത് ഇല്ലാതാക്കണം എന്ന സദുദ്ദേശ്യമാണ് *മാതൃഭൂമി* വാർത്തയിൽ ഉണ്ടായിരുന്നത്. സത്യത്തിൽ പിണറായി വിജയനെക്കാളൊക്കെ മുമ്പ് പി.ബിയിൽ വരേണ്ടയാളാണ് കേന്ദ്ര കമ്മിറ്റിയിലും കേന്ദ്ര സെക്രട്ടേറിയറ്റിലും അംഗമായിരുന്ന ബേബി.**

യതുഴ് പ്രാക്കുളം ചെഗുവേര. സുശീലാ ഗോപാലനും ടി.കെ. രാമകൃഷ്ണനും പിടിച്ചുനിന്നു, ലോറൻസ് പരാജിതനായി സംസ്ഥാന കമ്മിറ്റിയിൽനിന്ന് പുറത്തായി.

അന്ന് പോളിറ്റ്ബ്യൂറോ അംഗവും സി.ഐ.ടി.യു ലോബിയുടെ പരമോന്നത നേതാവുമാണ് ഇ. ബാലാനന്ദൻ. പാലക്കാട് സമ്മേളനത്തിൽ ബേബി നടത്തിയ വിഭാഗീയ പ്രവർത്തനത്തെക്കുറിച്ച് വടക്കോട്ട് റിപ്പോർട്ട് പോയി. അതേത്തുടർന്ന് സഖാവിനെ കേന്ദ്ര സെക്രട്ടേറിയറ്റിൽനിന്ന് കേന്ദ്രകമ്മിറ്റിയിലേക്ക് തരംതാഴ്ത്തി. പിന്നാലെ സെൻട്രൽ സെക്രട്ടേറിയറ്റുതന്നെയും ഇല്ലാതായി എന്നതിനാൽ അപമാനം ലഘൂകരിക്കപ്പെട്ടു.

1998 സെപ്റ്റംബറിൽ ചടയൻ മരണത്തിന് കീഴടങ്ങി. എം.എ. ബേബി സെക്രട്ടറിയാകാൻ മോഹിച്ചത് സ്വാഭാവികം. അപ്പോഴേക്കും രാജ്യസഭയിൽനിന്ന് പിരിഞ്ഞു; പ്രവർത്തനമണ്ഡലം ദൽഹിയിൽനിന്ന് കേരളത്തിലേക്ക് മാറ്റുകയും ചെയ്തിരുന്നു. അച്യുതാനന്ദൻ അരവാക്കു പറഞ്ഞിരുന്നെങ്കിൽ ബേബി സഖാവിന്റെ ആഗ്രഹം സഫലമായേനെ. പക്ഷേ, കൃത്യസമയത്ത് കാരണവർ സ്വജാതി സ്നേഹം പ്രകടിപ്പിച്ചു. വൈദ്യുതിമന്ത്രി വിജയനെ രാജിവെപ്പിച്ച് പാർട്ടി സെക്രട്ടറിയാക്കി. പകരക്കാരനായി പാർശ്വവർത്തി ശർമയെ നിയോഗിച്ചു. അതോടെ വി.എസും ബേബിയും തമ്മിൽ അകന്നു. മാനവീയം പരിപാടിയിലൂടെ മാർക്സിസ്റ്റുകാരുടെ സാംസ്കാരിക നിലവാരമുയർത്തുന്നതിലായി ബേബി സഖാവിന്റെ ശ്രദ്ധ. പിണറായി വിജയൻ പോളിറ്റ്ബ്യൂറോ മെമ്പറായി, പാർട്ടിയിൽ പ്രബലനായി, കരുത്തുറ്റ കണ്ണൂർ ലോബിയുടെ നായകനുമായി. ആദ്യകാലത്ത് സമദൂരം പയറ്റിയ ബേബി, അചിരേണ പിണറായി വിജയന് കപ്പംകൊടുത്ത് സാമന്തനായി.

പിണറായി- ബേബി ബന്ധം സൗഹാർദപരമായിരുന്നെങ്കിലും വിജയൻ ഒരുപരിധിക്കപ്പുറം ബേബിയെ അടുപ്പിച്ചില്ല. ബേബിയാണെങ്കിൽ വലിയ വിധേയത്വം പ്രകടിപ്പിച്ചതുമില്ല. അച്യുതാനന്ദനും സിൻഡിക്കേറ്റുകാർക്കും വിജയനേക്കാൾ പക ബേബിയോടായിരുന്നുതാനും. 2005ലെ മലപ്പുറം സമ്മേളനത്തിൽ പിണറായിക്കൊപ്പം ബേബി ഉറച്ചുനിന്നു, വി.എസ് ഉയർത്തിയ വെല്ലുവിളിയെ വിജയകരമായി നേരിട്ടു. പോളിറ്റ്ബ്യൂറോയിലേക്ക് ബേബിയുടെ പേര് വിജയൻ നിർദേശിക്കും എന്ന് പ്രത്യാശിച്ചെങ്കിലും അതുണ്ടായില്ല. സ്വരലയയും *കൈരളി* ചാനലുമായി കേരളത്തിൽ ഒതുങ്ങിക്കൂടി.

2006 മാർച്ചിൽ അച്യുതാനന്ദനെ വികസന വിരോധിയും ന്യൂനപക്ഷവിരുദ്ധനുമാക്കി മുദ്രയടിച്ച് സീറ്റ് നിഷേധിക്കാൻ പിണറായിക്കൊപ്പം ബേബിയുമുണ്ടായിരുന്നു. അപ്പോഴും വിജയൻ ഒരു കൈ കയറിക്കളിച്ചു: പാലോളി മുഹമ്മദുകുട്ടിയെ മുഖ്യമന്ത്രി സ്ഥാനാർഥിയാക്കി ഉയർത്തിക്കാട്ടി. മാധ്യമ സിൻഡിക്കേറ്റിന്റെ കനത്ത പിന്തുണയോടെ വി.എസ് മടങ്ങിവന്നപ്പോൾ ബേബി അസാരം കുഴപ്പത്തിലായി. ഐസക്കിനെ മാരാരിക്കുളത്തും ബേബിയെ കുണ്ടറയിലും തോൽപിക്കണം എന്നൊരു അഭിപ്രായം വി.എസ് പക്ഷത്ത് പ്രബലമായിരുന്നു. എങ്കിലും ബേബി പതിനയ്യായിരത്തോളം വോട്ടിന്റെ ഭൂരിപക്ഷത്തിൽ വിജയിച്ചു.

**പിണറായിവിധേയൻ എന്നതാണ് കോടിയേരി ബാലകൃഷ്ണന്റെ പ്രധാന യോഗ്യത. പടിപടിയായി ഉയർന്നയാളാണ് ബാലകൃഷ്ണൻ. കേന്ദ്രകമ്മിറ്റിയിൽനിന്ന് ഇപ്പോൾ പോളിറ്റ്ബ്യൂറോയിലെത്തി. പിണറായി ഒഴിഞ്ഞാൽ സെക്രട്ടറിയാകും, അച്ചുമ്മാൻ ഒഴിഞ്ഞാൽ മുഖ്യമന്ത്രിയാകും.**




മന്ത്രിസഭാ രൂപവത്കരണവേളയിലും ബേബി തഴയപ്പെട്ടു. ആഭ്യന്തരം പോയിട്ട് ആരോഗ്യവകുപ്പുപോലും കിട്ടിയില്ല. വിദ്യാഭ്യാസവും സാംസ്കാരികവും കൊണ്ട് തൃപ്തിപ്പെട്ടു. അക്കാദമികളിൽ സ്വന്തക്കാരെ കുത്തിനിറച്ചും രണ്ടാം മുണ്ടശ്ശേരി എന്ന നിന്ദാസ്തുതി കേട്ടും കാലം പോക്കി. തുഗ്ലക്ക് മാതൃകയിലുള്ള പരിഷ്കാരങ്ങളിലൂടെ സഖാവ് വിദ്യാഭ്യാസമേഖല കുളമാക്കി; നാലകത്ത് സൂപ്പിയെക്കാൾ വഷളൻ എന്ന് നാട്ടുകാരെക്കൊണ്ട് പറയിച്ചു.

ഇതൊക്കെയാണെങ്കിലും ഇത്തവണ ബേബി പി.ബി അംഗമാകുമെന്ന് സകലരും പ്രതീക്ഷിച്ചു. കേരളത്തിൽനിന്നുള്ള കേന്ദ്രകമ്മിറ്റി അംഗങ്ങളിൽ ഏറ്റവും സീനിയർ, ക്രൈസ്തവ സമുദായാംഗം, ദീർഘകാലം ദൽഹിയിൽ പ്രവർത്തിച്ച പരിചയം, സാംസ്കാരിക നായകന്മാരുമായുള്ള അടുപ്പം ഇവയൊക്കെ സഖാവിനുള്ള അനുകൂല ഘടകങ്ങളായി വ്യാഖ്യാനിക്കപ്പെട്ടു.

എന്തുചെയ്യാം? ഈ മേന്മകളൊന്നും കേന്ദ്രനേതൃത്വത്തിന് ബോധ്യമായില്ല. സീനിയോറിറ്റി അടിസ്ഥാനത്തിലല്ല പി.ബിയിലേക്ക് പ്രമോഷൻ. സാമുദായിക സംവരണവുമില്ല. നരച്ച താടിക്കോ വെന്തിങ്ങക്കോ ഗ്രേസ്മാർക്കില്ല. മെറിറ്റ് മാത്രമേ പരിഗണിക്കൂ. ഹിന്ദുസ്ഥാനി സംഗീതം അറിഞ്ഞതുകൊണ്ടോ സാഹിത്യരചന നടത്തിയതുകൊണ്ടോ യാതൊരു വിശേഷവുമില്ല. ദൽഹിയിലെ പ്രവൃത്തിപരിചയം വിപരീതഫലമുണ്ടാക്കി. പ്രകാശിനും വൃന്ദക്കും യെച്ചൂരിക്കുമൊക്കെ ബേബിയുടെ നടപടിക്രമം ശരിക്കറിയാം. അച്യുതാനന്ദൻ ഒരുകാരണവശാലും അംഗീകരിക്കില്ല. ബേബി പി.ബിയിൽ വരണമെന്ന് പിണറായിക്കുമില്ല താൽപര്യം. അങ്ങനെ പൊട്ടി പുറത്ത്, ശിവോതി അകത്ത്!

പിണറായിവിധേയൻ എന്നതാണ് കോടിയേരി ബാലകൃഷ്ണന്റെ പ്രധാന യോഗ്യത. കെ.എസ്.എഫിന്റെ യൂനിറ്റ് സെക്രട്ടറിയായി, താലൂക്ക് സെക്രട്ടറിയായി, സംസ്ഥാന ജനറൽ സെക്രട്ടറിയായി, ഡിഫിയുടെ ജില്ലാ പ്രസിഡന്റായി, ചെത്തുതൊഴിലാളി യൂനിയൻ ഏരിയാ സെക്രട്ടറിയായി, പാർട്ടി ജില്ലാ സെക്രട്ടറിയായി, സംസ്ഥാന സെക്രട്ടേറിയറ്റ് അംഗമായി പടിപടിയായി ഉയർന്നയാളാണ് ബാലകൃഷ്ണൻ. കേന്ദ്രകമ്മിറ്റിയിൽനിന്ന് ഇപ്പോൾ പോളിറ്റ്ബ്യൂറോയിലെത്തി. പിണറായി ഒഴിഞ്ഞാൽ സെക്രട്ടറിയാകും, അച്ചുമ്മാൻ ഒഴിഞ്ഞാൽ മുഖ്യമന്ത്രിയാകും.

കോടിയേരിയെ പി.ബിയിൽ ഉൾപ്പെടുത്തുക മാത്രമല്ല, തോമസ് ഐസക്കിനെ കേന്ദ്രകമ്മിറ്റിയിലേക്കും കൊണ്ടുവന്നിട്ടുമുണ്ട്. ബേബിയെപ്പോലെ ഐസക്കും ലത്തീൻ കത്തോലിക്കനാണ്. സാമ്പത്തികശാസ്ത്രജ്ഞൻ, മഹാചിന്തകൻ, നവലിബറൽ സാമ്പത്തികനയത്തിന്റെ പ്രവാചകൻ. അച്യുതാനന്ദൻ പിരിയുമ്പോൾ ഐസക്കിനെ പി.ബിയിലെടുത്താലും അതിശയിക്കാനില്ല. പിന്നെ കുന്തളവരാളി രാഗമാലപിച്ച് കുടുംബത്തിരിക്കാം.

എം.എ. ബേബിയെ പോളിറ്റ്ബ്യൂറോയിൽ ഉൾപ്പെടുത്താത്തതിൽ സാംസ്കാരികനായകർ പൊതുവെ അസ്വസ്ഥരാണ്. 'നാലുകെട്ടി'ന്റെ ജൂബിലി ദൽഹിയിൽ വെച്ച് നടത്താനിരുന്നവരും ആൾദൈവ സൈദ്ധാന്തികരുമൊക്കെ അക്കൂട്ടത്തിൽ പെടുന്നു. വിധിവൈപരീത്യമെന്നേ പറയാവൂ, ബേബി തഴയപ്പെട്ടതിൽ ഏറ്റവുമധികം ആഹ്ലാദം പ്രകടിപ്പിച്ചത് നസ്രാണി *ദീപിക* യാണ്. സ്വാശ്രയ വിദ്യാഭ്യാസ ബില്ലുണ്ടാക്കി സമുദായത്തെ നശിപ്പിക്കാൻ ശ്രമിച്ചതിന്റെ ദൈവശിക്ഷയെന്ന് വ്യംഗ്യം! ഇതുപോലുള്ള സന്ദർഭങ്ങളിലാണ് നമ്മൾ അറിയാതെ ദൈവത്തെ വിളിച്ചുപോകുന്നത്. ●